പുസ്തകം ൨ ലക്കം ഫഫ

ഫവ്വൻ൨-ന്ന ഫന്നൻ വൃശ്ചികം. ൩൦൪

മലങ്കര

# ഇടവകപത്രിക



മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി
കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരു

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# ADVERTISEMENTS

മാർ തൊമാസു അച്ചുക്കൂട്ടത്തിൽ വില്പാനുള്ളപുസ്തകങ്ങൾക്കു വിവരം.

| | | വില ചക്രം |
|---|---|---|
| ൧ | വൈദ്യമാലിക എന്ന ശികിത്സപുസ്തകം രൂപാ ൧ | ൭ |
| ൨ | മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൩ | നിത്യനമസ്കാരക്രമം | ൯ |
| ൪ | നോമ്പിന്റെ നമസ്കാരക്രമം | ൭ |
| ൫ | റോമ്മാ മേലധികാരം The Roman Supremacy | [illegible] |
| ൬ | മതസംഗതികൾ. | ൫ |
| ൭ | ബുക്കുകമ്മട്ടി വക രണ്ടാംപാഠം. | ൩ |
| ൮ | കണക്കുപുസ്തകം | ൨ |
| ൯ | കുർബാനക്രമം | ൧ |
| ൧൦ | കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൧൧ | ഒന്നാം ചോദ്യോത്തരം | ൧ |
| ൧൨ | ശ്ലീ: പത്രോസിന്റെ സിംഹാസനം | [illegible] |
| ൧൩ | പ്രസംഗം (പള്ളുമ്പള്ളീൽ ദാവീദുകത്തനാർ വക) | ൧൦ |
| ൧൪ | ക്രിസ്തീയ കീർത്തനം | ൨ |
| ൧൫ | മതോപദേശ പാലനം | ൧൪ |

കച്ചവടക്കാൎക്കു പത്തിനു ഒന്നരയും രൊക്കവിലയ്ക്കു പത്തിനുരണ്ടും വീതം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പറ്റുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.



പുസ്തകം. ൫ ൲൭൰൨ വൃശ്ചികം. ലക്കം. ൰.

# മലങ്കര
# ഇടവക പത്രിക



മംഗളം.

കന്യാസ്ത്രീയുടെ ഗൎഭവും കഴിവരാനുള്ളൊരു സന്ദൎഭവും
സൈന്യത്തൊടുനിരന്ന ദൂതഗണവും സംഗീത സന്നാഹവും
വന്യന്മാൎക്കറിവായതും ദിവി വിളങ്ങിക്കണ്ട നക്ഷത്രവും
ധന്യന്മാൎവരവും ധരാപതിവരന്മാൎക്കും ലഭിച്ചീടുമൊ



## പതിനഞ്ചുരൂപാ സമ്മാനം.

സുറിയാനി സഭക്കു പട്ടക്കാരുടെ പഠിപ്പില്ലായ്ക്കകൊണ്ടു വന്നിട്ടുള്ളതും വരാവുന്നതുമായ ദോഷങ്ങളെയും വൎണ്ണിച്ചും നിവാരണോപായം കാണിച്ചും ഇരുപതു വരിവീതമുള്ള നാല്പതു പുൾസ്കാപ്പ പേജിൽ ഒരു പ്രസംഗത്തിനു കൊടുക്കാൻ നിശ്ചയിച്ചിരിക്കുന്നു. പ്രസംഗങ്ങൾ അടുത്ത കുംഭം ൩൦-ാം തിയതിക്കകം താഴെപ്പെരെഴുതുന്ന ആൾക്കു എത്തിച്ചുകൊടുക്കണം. കടലാസിന്റെ ഒരു ഭാഗത്തു മാത്രമെ എഴുതാവു. പ്രസംഗകൎത്താവിന്റെ പേരു പ്രൈവറ്റു കത്തിലല്ലാതെ കാണിക്കയുമരുത്.

കുറിക്കാട്ടു് പൌലൂസ് ശെമ്മാശ്
മലങ്കര യാക്കോബായ സുറിയാനി സുവിശേഷ സമൂഹ സിക്രട്ടറി
കോട്ടയം.

---

## വെദപുസ്തകവും ക്രിസ്തീയ പാരമ്പൎയ്യവും.

ഞങ്ങളുടെ സഹജീവിയായ സഭാതാരകയുമായി നടന്നുവരുന്ന മതയുദ്ധം കഴിയുംമട്ടു അവസാനിപ്പിക്കയും സുറിയാനി സഭയെന്ന കൎത്താവിന്റെ തോട്ടത്തിലെ മുന്തിരിവള്ളിയോടു നവീകരണക്കാരെ വീണ്ടും ഒട്ടിച്ചേൎപ്പിക്കയും ചെയ്യണമെന്നുള്ള പരമാൎത്ഥ ഉദ്ദെശ്യത്തൊടെ കഴിഞ്ഞ ൯-ാം ലക്കം പത്രികയിൽ തൎക്കത്തിനായി ഞങ്ങൾ ഒരു വാദമുഖം ഏൎപ്പെടുത്തിയിട്ടുണ്ടായിരുന്നു. ൧൦ാം ക്ഷണനം താരക ൰-ാം ലക്കത്തിൽ സ്വീകരിക്കയും ചില സംശയങ്ങൾ തീൎത്തുകൊടുക്കണമെന്നു അപെക്ഷിക്കയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ ആലൊചനം ഉത്തമം മാ

ന്നു ഒരു അംഗ്ലിയാക്കാരൻ താരകയിൽ അഭിപ്രായപ്പെട്ടിട്ടുമുണ്ടു. ഞങ്ങളുടെ താഴ്മയായ അഭിപ്രായത്തിനു രണ്ടുഭാഗത്തുനിന്നും വന്നിരിക്കുന്ന സന്തോഷ ഉത്തരങ്ങൾക്കു ഞങ്ങൾ വളരെ കൃതജ്ഞന്മാരായിരിക്കുന്നു.

## തന്നിഷ്ടവേദവ്യാഖ്യാനം

പിഴയുള്ള തലക്കോരികയായും നവീകരണം പടച്ചട്ടയായും ആത്മപ്രശംസ പരിചയായും ആയുധം ധരിച്ചും അംഗ്ലീയാ സഭയിലെ മഹാ വിദ്വാന്മാരായ ആയുധ വർഗ്ഗ വാഹകന്മാരുടെ അകമ്പടിയോടു കൂടിയും ഇരിക്കുന്ന താരകാ ഗോലിയാത്തിനോടു യുദ്ധത്തിനു എതിരിടുവാൻ പത്രികാ ദാവീതെന്ന ഒരു ബലഹീനൻ പുറപ്പെടുന്നതിൽ വെച്ചു ബഹുജനങ്ങൾക്കു ആശ്ചര്യം തോന്നുമായിരിക്കും, എങ്കിലും ഞങ്ങളുടെ ആശ്രയം ഞങ്ങളുടെ ബലത്തിൽ അല്ലാ. ചർച്ചഇന്റലിജൻസർ എന്നപത്രികയിൽ നിന്നു- ൮൦ം ലക്കത്തിൽ പകർത്തിയ ഇംഗ്ലീഷ കീർത്തനത്തിൽ പറയുന്നതുപോലെ മേലിന്നുടുത്ത പ്രകാശമുള്ള ലോകത്തിൽ ദൈവതിരുമുമ്പാകെ നില്ക്കുന്ന അസംഖ്യാ സഹായികളുടെ മദ്ധ്യസ്ഥതയാൽ ജീവനുള്ള ദൈവത്തിന്റെ സേനകളെ നിന്ദിക്കുന്ന ചേലയില്ലാത്ത ഒരു ഫലസ്ത്യനെ സംഹരിപ്പാൻ ദൈവം ഏകനും ശിശുവുമായ തന്റെ ദാവീതിനെ ശക്തിപ്പെടുത്തുമെന്നുള്ള വിശ്വാസം ഞങ്ങൾക്കു ബലമായിട്ടുള്ളതിനാൽ ഞങ്ങൾ ഒരു ആയുധവർഗ്ഗങ്ങളെയും മല്ലത്വത്തെയും ഒട്ടും ഭയപ്പെടുന്നില്ലന്നു ഇസ്രായേലായ ഞങ്ങളുടെ സുറിയാനിവായനക്കാരോടു ആദ്യമെ അറിയിച്ചുകൊള്ളുന്നു

തർക്കവിഷയമായ പോയണ്ടിനെക്കുറിച്ചു ഞങ്ങളുടെ വാദങ്ങൾ പറയുമ്പോൾ താരക ആവശ്യപ്പെട്ടിരിക്കുന്ന സംശയ നിവൃത്തികൾ വരുന്നതാകയാലും അവരുടെ ചോദ്യങ്ങൾക്കു ആദ്യമെ മറുപടി പറവാൻ പുറപ്പെട്ടാൽ സാരാംശത്തിൽ പ്രവേശിപ്പാൻ കാലദീർഘം വരുന്നതാകയാലും താരകയുടെ ചോദ്യങ്ങൾക്കു പ്രത്യേകം പ്രത്യേകം മറുപടി ആദ്യമായി പറയുന്നില്ല.

വാദമുഖം സകല ഉപദേശങ്ങളുടെയും അടിസ്ഥാനം വേദപുസ്തകമാകുന്നു എന്നാൽ വേദപുസ്തകത്തിന്റെ ശരിയായ വ്യാഖ്യാനം ക്രിസ്തീയ പാരമ്പര്യമാകുന്നു. എന്നാണ ഒരു യുദ്ധത്തിൽ പ്രയോഗിപ്പാൻ ദാവീതിന്റെ വടിയും കവിണയും അഞ്ചു കല്ലുകളുമായി ഏഴു ആയുധവർഗ്ഗങ്ങൾ ഞങ്ങൾ പ്രയോഗിപ്പാൻ നിശ്ചയിച്ചിരിക്കുന്നു. അവ.

൧ വേദപുസ്തകത്തിന്റെയും നവീകരണത്തിന്റെയും സ്വഭാവം
൨ ക്രിസ്ത്യാനിസഭയിലെ ചിലപ്രത്യേക ആചാരങ്ങൾ
൩ വേദപുസ്തകവും വിശ്വാസപ്രമാണവും
൪ പൂർവ്വപിതാക്കൾ
൫ എതൃമതങ്ങളിലെപണ്ഡിതന്മാർ
൬ ക്രിസ്ത്യാനിസഭയിലെയും ക്രിസ്തീയരാജ്യങ്ങളിലെയും പൊതുനടപടി

൯ പത്തൊമ്പതാം നൂററാണ്ടിലെ അനുഭവങ്ങൾ ഇവയാകുന്നു

ഞങ്ങളുടെ വാദങ്ങൾ ഒരു പത്രികയിൽ അവസാനിപ്പിക്കുന്നതു അസാദ്ധ്യമാകകൊണ്ടു ഞങ്ങൾ അവസാനിപ്പിക്കുന്നതുവരെ മറുപടിക്കു ക്ഷമിക്കണമെന്നും മറുപടിക്കു പുറപ്പെടുന്ന കാലത്തു കവച്ചുകടക്കാതെ ഞങ്ങളുടെ എല്ലാവാദങ്ങൾക്കും പ്രത്യേകം പ്രത്യേകം ആക്ഷേപം പറയണമെന്നും കൂടെ സഹജീവിയൊടു അപേക്ഷിക്കുന്നു.

ഇനികാൎയ്യത്തിൽ പ്രവെശിക്കുന്നു വിവാദ വിഷയത്തിൽ അടിസ്ഥാനം വ്യാഖ്യാനം ഇങ്ങനെ രണ്ടു സംഗതികൾ അടങ്ങിയിരിക്കുന്നു

൧-ാമത്തെതു താരകയ്ക്കു തൎക്കം ഉണ്ടാകയില്ലാ- തൎക്കം ഉണ്ടെങ്കിൽ രണ്ടാമത്തെതിനു മാത്രമെ വരുവാൻ ഇടയൊള്ളു

ക്രിസ്തീയ പാരമ്പൎയ്യമെന്നു വച്ചാൽ ക്രിസ്തുവും അപ്പൊസ്തൊലന്മാരും എഴുത്തുകൂടാതെ വാകാൽ പഠിപ്പിക്കയും പ്രവൃത്തിച്ചുകാണിക്കയുംചെയ്ത ഉപദെശങ്ങളെയും പ്രവൃത്തികളെയുംകണ്ടുപഠിച്ചുണ്ടായ അറിവു എന്നും ആ അറിവു കണ്ടുപഠിച്ചു സൂക്ഷിച്ചിരിക്കുന്നതു അപ്പൊസ്തൊലകാലംതൊട്ടുള്ള പൂൎവ്വ പിതാക്കളും അവരാൽ പ്രതിബിംബിക്കപ്പെട്ട സഭയും ആണെന്നും അതിനെ ആ പിതൃക്കൾ പ്രത്യേകം പ്രത്യേകവും പൊതുസുന്നഹദോസുകളിലും പ്രസ്താവിക്കയും സ്ഥാപിക്കയും സഭതുടൎച്ചയായി പാലിക്കയുംചെയ്തു എന്നും ഉള്ള അൎത്ഥത്താലാണ ഞങ്ങൾ ൧-ാം വാദാംശം പുറപ്പെടുവിച്ചിട്ടുള്ളതു എന്നുകൂടെ ആദ്യമെ പ്രസ്താവിച്ചുകൊള്ളുന്നു

൨-ാമതു. പാരമ്പൎയ്യത്തിന്റെ ശ്രേഷ്ഠതയും ആവശ്യവും വേദപുസ്തകത്തിന്റെ സ്വഭാവവും നവീകരണക്കാരുടെ സ്ഥിതിയുംകൊണ്ടു ആദ്യമായി പറയുന്നു.

(എ) വേദപുസ്തകം എന്നുവച്ചാൽ പഴയനിയമത്തിൽ കാണുന്ന ൪൬ പുസ്തകങ്ങളും പുതിയനിയമത്തിൽ ൨൭ പുസ്തകങ്ങളും ഉൾപ്പെട്ടിരിക്കുമെന്നു സഹജീവി സമ്മതിക്കും. കുറെക്കൂടെ ഉണ്ടെന്നു ഞങ്ങൾക്കു വാദം ഉണ്ടു എങ്കിലും ആ ഭാഗം ഇവിടെ സംബന്ധമുള്ളതല്ലാത്തതിനാൽ പോകട്ടെ. മലങ്കരെ സത്യവേദം അറിയിച്ചതു തോമ്മാശ്ലീഹായാണല്ലൊ. നവീകരണക്കാർ ശ്ലീഹാ ഉപദേശിച്ച ഉപദേശങ്ങളെ നിഷ്കളങ്കമായും കൂട്ടതൽ കുറവു കൂടാതെയും ആയിരിക്കുന്നു എന്നും അദ്ദെഹം ഉപദെശിച്ചിട്ടുള്ളതിൽ അധികമായി ഒരു ഉപദേശവും അവർ അംഗീകരിക്കയില്ലുന്നമാണല്ലൊ അവർ പറയുന്നതു. അപ്പൊസ്തൊലന്റെ കാലശെഷം മലങ്കര വന്ന പരദെശികൾ എല്ലാം ൧-ാം സഭയുടെ ശത്രുക്കളും അതിനെ തെററിപ്പാൻ ശ്രമിച്ചവരും ആയിരുന്നു എന്നും ഇവിടത്തുകാർ എല്ലാകാലത്തും അവരൊടു പൊരുതുനിന്നു എന്നും താരക പലപ്രാവശ്യം ഘൊഷിച്ചിട്ടും ഉണ്ടു. പുതിയനിയമത്തിലെ പുസ്തകങ്ങൾ മലങ്കര സഭമെൽ നടപടിക്കു ആധാരമാക്കികൊള്ളണമെന്നു മാർ തോമ്മാശ്ലീഹാ ഇവിടത്തെ സഭയോടു ഉപദേശിച്ചിട്ടുണ്ടൊ ? അദ്ദേഹം വാകാൽ ഉപദേശിച്ച ഉപദേശങ്ങളെ വിശ്വസിക്കയും പ്രവൃത്തിച്ചു കാണിച്ചവയെ കണ്ടുപഠിക്കയും ചെയ്ത

ണമെന്നല്ലാതെ മത്തായി മൎക്കോസ ലൂക്കോസ യോഹന്നാൻ എന്നിവരിൽ ചിലർ എഴുതിയിട്ടുള്ളതൊ എഴുതുവാൻ പോകുന്നതൊ ആയ സുവിശേഷങ്ങളെയും പൌലൊസ് കോറിന്ത, കൊലൊസി, ഗലാത്തി, തെസലൊനിക്ക, മുതലായ ദേശക്കാൎക്കും തിമൊത്തിയൂസ തിത്തൂസ മുതലായ ആളുകൾക്കും എഴുതുവാൻ ആകാലത്തു ആലോചിച്ചിട്ടുപോലും ഇല്ലാഞ്ഞ ലേഖനങ്ങളും മറ്റും അതാതു സ്ഥലങ്ങളിൽ ആളയച്ചുവരുത്തി വായിച്ചു അതിന്മണ്ണം നടന്നുകൊള്ളണമെന്നു അപ്പോസ്തോലൻ നമ്മുടെ പൂൎവന്മാരോടു ഉപദേശിച്ചിട്ടില്ലെന്നും നിശ്ചയമാണ. നിങ്ങൾ ലോകം എങ്ങും പോയി സകല ജാതികളോടും സുവിശേഷം പ്രസംഗിപ്പിൻ എന്നല്ലാതെ എഴുതി പഠിപ്പിക്കണമെന്നു കൎത്താവു തന്നെ അപ്പോസ്തോലന്മാരോടു കല്പിച്ചിട്ടില്ല. അപ്പോസ്തോലകാലത്തു എഴുത്തു പഠിച്ചവർ തുലോം ദുർലഭവും സുവിശേഷപ്രസംഗത്തിൽ വിശ്വസിച്ചവർ ഏറിയക്രറും താണവരും ആയിരുന്ന സ്ഥിതിക്കു എഴുതിയ വേദം പഠിപ്പിക്കുവാൻ അപ്പോസ്ഥോലന്മാർ എങ്ങും സ്കൂളുകൾ ഏൎപ്പെടുത്തിയതായും കാണുന്നില്ല തോമ്മാശ്ലീഹായും അക്ഷരാഭ്യാസം ചെയ്യിക്കാൻ ശ്രമം ചെയ്തതായി ലക്ഷ്യം ഇല്ല. പിൻകാലത്തു പരദേശത്തു നിന്നു വന്നവർ എല്ലാം ശത്രുക്കളുമായിരുന്നു. അപ്പോൾ പുതിയനിയമം ക്രിസ്ത്യാനി സഭയുടെ പ്രധാന ആധാരമാണെന്നും സകലത്തിനും അതു തന്നെ പ്രമാണമാകണമെന്നും മലങ്കര സഭയെ പഠിപ്പിച്ചതു ആർ? നവീകരണക്കാർ വേദപുസ്തകത്തെ പ്രമാണമാക്കുന്നതു എന്താധാരത്തുമ്മെൽ. അല്ലെങ്കിൽ ആരുടെ ഉപദേശപ്രകാരം? വേദപുസ്തകം പ്രമാണമാണെന്നു മലങ്കര സഭയെ പഠിപ്പിച്ചതു ആരൊ അവർ തന്നെയാണ വേദവ്യാഖ്യാനം ക്രിസ്തീയ പാരമ്പൎയ്യം അടങ്ങിയ സഭയാണെന്നും പഠിപ്പിച്ചതു. ഒരു ഉറവയിൽ നിന്നു കൈപ്പും മധുരവും ഉള്ള ജലം പുറപ്പെടുകയില്ലല്ലൊ ആകയാൽ ക്രിസ്തീയ പാരമ്പൎയ്യം വെദത്തിന്റെ ശരിയായ വ്യാഖ്യാനമാണെന്നു ലക്ഷ്യം എന്തു എന്നു താരക ചോദിച്ച ചോദ്യത്തിനു ൧-ാമത്തെ ഉത്തരം വേദപുസ്തകം പ്രമാണമാണെന്നു മലങ്കരസഭയ്ക്കുള്ള ലക്ഷ്യം എന്തൊ അതുതന്നെ എന്നാകുന്നു.

(ബി) ക്രിസ്ത്യാനിമതം ഒരു പുസ്തകം ഉണ്ടാക്കി അതിൽ നിന്നു മാത്രം പഠിക്കണമെന്നു ക്രിസ്തുവിനു തന്നെ ഉദ്ദേശ്യം ഇല്ലായിരുന്നു ഉണ്ടായിരുന്നെങ്കിൽ താൻ തന്നെ ഒന്നു എഴുതിയെനെ താൻ ഉറഹായുടെ അബ്ഗർ രാജാവിനു ഒരു എഴുത്തയച്ചിട്ടുണ്ടെന്നു ചില പഴമ പറയുന്നതു പരിഷ്കാരക്കാർ നിഷേധിക്കുന്നപക്ഷം ഒരു വെശ്യാസ്ത്രീയെ വിസ്തരിച്ച സമയം കുനിഞ്ഞിരുന്നു നിലത്തു എഴുതിയ എഴുത്തുമാത്രമെ തന്റെ കൈകൊണ്ടു എഴുതിയിട്ടുള്ളു അതു എന്താണെന്നു നമുക്കു അറിഞ്ഞുകൂടാ. സുവിശേഷം പ്രസംഗിപ്പാൻ താൻ വളരെ പ്രാവശ്യം കല്പിച്ചിട്ടുണ്ടു (മത്തായി ൨൮ ൧൯) എഴുതുവാൻ ഒരിക്കലും കല്പിച്ചിട്ടില്ല അപ്പൊസ്തോലന്മാർ എല്ലാവരും ആ വലിയ കല്പനപ്രകാരം പ്രസംഗിക്കയും അവരൊടു കെട്ടിട്ടുള്ളകാൎയ്യങ്ങൾ മറ്റുള്ളവൎക്കും

ഉപദേശിപ്പാൻ സാമൎത്ഥ്യന്മാരായ വിശ്വാസികളെ ഏല്പിച്ചുകൊള്ളണം എന്നു പഠിപ്പിക്കയും ചെയ്തു (൨ തിമൊ ൨-൨) അപ്പോസ്തോലന്മാരിൽ ചിലർ എഴുതി എങ്കിലും അവർ എഴുതിയതു ക്രിസ്ത്യാനി സഭയുടെ പൊതു ആവശ്യത്തിനു വേണ്ടിയല്ല. ചില പ്രത്യേക ജാതികൾക്കൊ ആളുകൾക്കൊ അവരുടെ ആവശ്യത്തിന്മേലും ചില തല്ക്കാല തക്ക നിവാരണത്തിനും വേണ്ടിയായിരുന്നു. ശുദ്ധ മത്തായി സുവിശേഷം എഴുതിയതു പാലസ്തീനിലെ യഹൂദന്മാൎക്കു വേണ്ടി യെഹൂദ ക്രിസ്ത്യാനികളുടെ ആവശ്യത്തിന്മേൽ ആയിരുന്നു. അതുകൊണ്ടു അവൎക്കു അറിവാൻ ആവശ്യപ്പെട്ട സംഗതികളും വാചകരീതികളും ഉപയോഗിച്ചു (റവറണ്ട .രം ഡിയുടെ വേദപുസ്തകശാസ്ത്ര വലയം ൪൨൭-ാം പുറം) ശുദ്ധ മൎക്കോസ റോമായിലെ ക്രിസ്ത്യാനികൾക്കു വേണ്ടി ചുരുക്കത്തിൽ എഴുതി (ടി. ൪൨൨) ശുദ്ധ ലൂക്കൊസ തന്റെ സ്നേഹിതൻ തിയോപ്പോലീസു എന്ന ഏകന്റെ ആവശ്യത്തിനുവേണ്ടി എഴുതി (ലൂ ൧-൩) അദ്ദേഹം എഴുതുവാനുള്ള കാരണം "അവയെ ക്രമമായി നിനക്കു എഴുതുന്നതു നന്നെന്നു ...... എനിക്കു തോന്നി" എന്നാണ പറഞ്ഞിരിക്കുന്നതു (ലൂ ൧, ൪) സ്വന്ത ഇഷ്ടവും അഭിപ്രായവും കൊണ്ടു എഴുതി ക്രിസ്തുവിന്റെ കല്പനപ്രകാരം എന്നു പറയുന്നില്ല. ശുദ്ധ യോഹന്നാൻ എഴുതിയതു ചിറ്റാസ്യയായിലെ പട്ടക്കാരുടെയും ജനങ്ങളുടെയും ആവശ്യത്തിന്മേൽ അവരുടെ ഉപയോഗത്തിന്നായിട്ടായിരുന്നു (എവുസെബിയൂസ. ൧. ൩.) ആകയാൽ സുവിശേഷങ്ങൾ നാലും ലോകത്തിന്റെ നാലുഭാഗങ്ങളിലും ക്രിസ്തുവിൽ വിശ്വസിക്കുന്ന എല്ലാവൎക്കും ഒരു ആധാരം ആയിരിക്കണമെന്നു അവയുടെ ഗ്രന്ഥകൎത്താക്കൾക്കുപോലും ഉദ്ദേശ്യം ഇല്ലായിരുന്നു എന്നും അങ്ങിനെ ഒരു പുസ്തകം ഉണ്ടാകണമെന്നു ക്രിസ്തുവിന്റെ കല്പന ഇല്ലെന്നും വെളിവാകുന്നു സുവിശേഷങ്ങളിൽ ഒരൊന്നിലൊ എല്ലാറ്റിലുമൊ ക്രിസ്തുവിന്റെ ഉപദേശങ്ങളും പ്രവൃത്തികളും മുഴുവനായി അടങ്ങീട്ടുമില്ല. (യോഹ. ൨൧, ൨൫.) നടപ്പുപുസ്തകത്തെക്കുറിച്ചു പറഞ്ഞാൽ അതിൽ അപ്പോസ്തോലന്മാർ എല്ലാവരുടെയൊ അവരിൽ ഒരുവന്റെ എങ്കിലും മുഴുവനുമൊ വിവരിച്ചിട്ടില്ല. ഇതും ലൂക്കോസ തന്റെ ഇഷ്ടൻ തിയോപ്പീലോസിന്റെ തല്ക്കാലമായ ചില അറിവിനു ആവശ്യപ്പെട്ട സംഗതികളെ കുറിച്ചുതന്നെ ഉള്ളു (നടപ്പ. ൧. ൧) ലേഖനങ്ങൾ ഒരോ പട്ടണക്കാൎക്കു അപ്പപ്പോൾ ഉണ്ടായ നടപടിപിശകുകളെ തിരുത്തുവാൻ മാത്രം എഴുതി അയച്ചവയാണെന്നു അവതന്നെ പ്രത്യക്ഷീകരിക്കുന്നു. ഇവയെക്കുറിച്ചു ഒരു അംഗ്ലിയാ ബിഷോപ്പു പറയുന്നതു എന്തെന്നാൽ ഇവ (ലേഖനങ്ങൾ) ക്രിസ്ത്യാനിമതത്തെ സംബന്ധിച്ചു ക്രമമായ പ്രകരണങ്ങൾ എന്നു വിചാരിപ്പാൻ പാടില്ല. (എലമെന്റസ ഓഫ ക്രിസ്റ്റ്യൻ റെലിജ്യൻ വാല്യം ൧. പു. ൨൭൭)

അതിനാൽ ക്രിസ്ത്യാനി സഭക്കു ഒരാധാരമായിരിക്കണമെന്നുള്ള ഉദ്ദേശ്യം കൂടാതെ ഒററ ആളുകൾക്കൊ ഓരോ ദേശക്കാൎക്കൊ വേണ്ടി ചില പ്രത്യേക ആവശ്യങ്ങൾക്കായൊ തക്കനിവൃത്തിക്കായൊ മാത്രം എ

ഴുതപ്പെട്ട ചില കൃതികൾ ക്രിസ്ത്യാനികൾ എല്ലാവരും അംഗീകരിക്കണമെന്നു. യഥേഷ്ടം വ്യാഖ്യാനിക്കപ്പെടാമെന്നും മലങ്കര സഭയ്ക്കു അറിവുകൊടുത്തതൊ ഉപദേശിച്ചതൊ ആർ? അപ്പോസ്തോലിക പാരമ്പര്യങ്ങളെ കണ്ടു പഠിച്ച പൂർവ്വപിതാക്കന്മാരാൽ പ്രതിബിംബിക്കപ്പെട്ട കാതോലിക്കായികട്ടത്തും സ്ലീഹായകട്ടത്തുമായ സഭയല്ലയൊ വേദപുസ്തകത്തിന്റെ ശരിയായ വ്യാഖ്യാനം പാരമ്പര്യമാണെന്നു പഠിപ്പിച്ചതു. അവർ തന്നെ.

(സി) ഒരു വാദത്തിന്റെ സാരാംശം ഗ്രഹിപ്പാൻ വേദത്തിന്റെ ഉള്ളിൽ കൂടെ പ്രവേശിക്കണം. മത്തായിയുടെ സുവിശേഷം ഗ്രീക്കിൽ ഒന്നും എബ്രായയിലൊ സുറിയാനിയിലൊ ഒന്നും ഇങ്ങനെ രണ്ടു മൂലങ്ങൾ ഉണ്ടായിരുന്നു എന്നും ഒടുവിൽ പറഞ്ഞ മൂലത്തിൽ അംഗീകരിക്കപ്പെട്ട ഉപദേശങ്ങൾക്കു വിപരീതമായ ചില വാക്യങ്ങൾ ഉണ്ടായിരുന്നു എന്നും കാണുന്നു മത്തായിയുടെ ൧-ം ൨-ം അദ്ധ്യായങ്ങൾ കൃത്രിമമാണെന്നും അഭിപ്രായം ഉണ്ടായിരുന്നു പോലും. (ടി. ശാസ്ത്രവലയം ൪൨൭.)

പത്രോസിന്റെ ൨-ാം ലേഖനത്തിന്റെ സ്വീകാര യോഗ്യതയെ കുറിച്ചു പൂർവ്വകാലത്തു സംശയിച്ച സംശയപുസ്തകങ്ങളുടെ കൂട്ടത്തിൽ എണ്ണിയിരുന്നു പോലും (ടി ൫൧൪.)

യോഹന്നാന്റെ ൧-ാം ലേഖനത്തിൽ ൫ ൽ ൭-ാം വാക്യത്തിൽ „സ്വർഗ്ഗത്തിൽ" എന്ന പദം മുതൽ ൮-ാം വാക്യത്തിൽ „ഭൂമിയിൽ" എന്ന പദം വരെയുള്ള വാചകങ്ങൾ ഗ്രന്ഥകർത്താവ എഴുതാതെ ആരൊ കൂടി ചേർത്തതാണെന്നും യോഹന്നാന്റെ ൨-ാം ലേഖനത്തിന്റെ കാര്യം സത്യം പുരാതന കാലത്തു ചിലർ സംശയിച്ചിരുന്നു എന്നും പറയുന്നു. (ടി. ൩൮൧)

വെളിപാടു പുസ്തകത്തിന്റെ സ്വീകാര യോഗ്യത തർക്കപ്പെട്ടിരുന്നു. (ടി ൫൭൧)

ഇങ്ങനെ പുതിയനിയമത്തിന്റെ പല ഭാഗങ്ങളെയും പുസ്തകങ്ങളെയും കുറിച്ചു അവ എഴുതപ്പെട്ട കാലത്തൊ അതോടടുത്തകാലത്തൊ തർക്കവും സംശയവും ഉണ്ടായിരിക്കയും തോമ്മാ അപ്പോസ്തോലനിൽ നിന്നു ഇവയെക്കുറിച്ചു ഒരു അറിവും കിട്ടാതിരിക്കയും ചെയ്തു സ്ഥിതിക്കു ആ തർക്കങ്ങളെ മലങ്കരസഭ നിഷേധിച്ചു അവയെ മുഴുവൻ സ്വീകാരയോഗ്യമായി എണ്ണിയതു എന്തുലക്ഷ്യത്തുന്മേലാ? പൊതു സഭാ പാരമ്പര്യത്തുന്മേൽ അല്ലയൊ?

ഡി വീണ്ടും പുതിനിയമമായി ഇപ്പോൾ നാം വായിക്കുന്ന പുസ്തങ്ങളെ കൂടാതെ പ്രധാന അപ്പോസ്തോലന്മാരുടെ പേരു വച്ചു പല സുവിശേഷങ്ങളും നടപ്പുപുസ്തകങ്ങളും ലേഖനങ്ങളും ആദ്യകാലത്തുണ്ടായിരുന്നു. (റെവറെണ്ട വാഗന്റെ എതഫിന്റെ പ്രൊഫെസി. അനുബന്ധം ൨൦ം വ്വ. ശാസ്ത്രവലയം പു. ൧൨) ആ പുസ്തകങ്ങൾ എല്ലാ വ്യാജങ്ങളൊ ത്യാജ്യങ്ങളൊ എന്നുവച്ചു നിഷേധിപ്പാനും ആദ്യകാലത്തുണ്ടായിരുന്ന സുവിശേഷങ്ങൾ നടപ്പുലേഖനങ്ങൾ എ

ന്നവയിൽ ഇപ്പോൾ അംഗീകരിക്കപ്പെട്ടവയെ പ്രത്യേകം തിരഞ്ഞെടുത്തു സ്ഥിരപ്പെടുത്തുവാനും മലങ്കരസഭയ്ക്കു ഉണ്ടായ അറിവും ഉറപ്പും എവിടെ നിന്നു. തോമ്മാ അപ്പോസ്തോലനിൽ നിന്നാകുവാൻ പാടില്ലാ. ആ അറിവു ഉണ്ടായതു ക്രിസ്തീയ പാരമ്പര്യമെന്ന ഉരകല്ലുകൊണ്ടു അപ്പോസ്തോലപിതാക്കളാൽ പ്രതിബിംബിക്കപ്പെട്ടപോലു സഭയാൽ ചെയ്ത പരിശോധന മാത്രമാകുന്നു.

മേൽപറഞ്ഞ ന്യായങ്ങളെ നാം ആലോചിക്കുമ്പോൾ വേദപുസ്തകത്തെ നാം അറിയുന്നതും വിശ്വസിക്കുന്നതും ക്രിസ്തീയ പാരമ്പര്യത്താൽ സഭെക്കുണ്ടായിട്ടുള്ള നിശ്ചയംകൊണ്ടാണെന്നു തീർച്ചപ്പെടുന്നു. പാരമ്പര്യം സാരമില്ല, പാരമ്പര്യ വാഹകന്മാരായ പിതൃക്കളും സാരമില്ലാ അവരാൽ പ്രതിബിംബിക്കപ്പെട്ട സഭയും സാരമില്ല. അവയെല്ലാം. വേദം കൊണ്ടു ചെമ്പുതെളിക്കാം. എന്നിങ്ങനെ താരകപറയുന്ന വമ്പു തൃണപ്രായമാണെന്നു വ്യക്തപ്പെടുന്നു. പിതാക്കന്മാരും അവർ പാലിച്ചുവരുന്ന പാരമ്പര്യവും ഇല്ലെങ്കിൽ വേദപുസ്തകം ചെമ്പുതെളിയതക്ക സമിതിയിൽ ഇരിക്കുന്നു. താരകപാരമ്പര്യത്തെയും പിതാക്കന്മാരെയും ചെമ്പുതെളിക്കുന്ന പക്ഷം നവീകരണക്കാർ വേദപുസ്തകത്തെ വിശ്വസിക്കുന്നതു ആധാരമില്ലാത്ത വിശ്വാസമാകുന്നു. ആ വേദപുസ്തകവും ചെമ്പുതെളിഞ്ഞുപോകും. അതിനാൽ പാരമ്പര്യത്തെ നിഷേധിന്നതു ഇരിക്കുന്ന കമ്പുവരയുന്ന ഭോഷന്റെ പ്രവൃത്തിയാണ.

തുടരും

## ചത്ത കർമ്മങ്ങൾ

താരകപത്രാധിപർ എം- ജെ- സി- എന്ന പേരിൽ മലയാളമിത്രത്തിൽ ചിലപ്പോൾ ചില പൈത്യങ്ങൾ എഴുതി വിടുകയും ആയവയിൽ മിക്കവയും ഞങ്ങൾ ഖണ്ഡിക്കയും ചെയ്തിട്ടും മൂപ്പക്ക് ലജ്ജതോന്നാതിരിക്കുന്നത മഹാ ആശ്ചര്യം തന്നെ. ഇത്രത്തോളം ചെമ്പുതെളിയുമ്പോൾ പുരുഷത്വം അല്ലമെങ്കിലും ഉള്ളവരിൽ സാധാരണ കണ്ടുവരുന്ന സൌശീല്യം ഈ വാദാനെ തീണ്ടുകപോലും ചെയ്യുന്നില്ലന്നു കഴിഞ്ഞ മിത്രത്തിൽ ടി യാൻ എഴുതിയിരിക്കുന്ന ഒരു ലെഖനം കൊണ്ടു തെളിയുന്നു-

ഈ പ്രാവശ്യം എം- ജെ- സി- കാണിച്ചിരിക്കുന്നതു സുറിയാനി സഭയുടെ കർമ്മങ്ങൾ ചത്തവയാണെന്നാകുന്നു- അതിലെക്കു ദൃഷ്ടാന്തമായി ശ്ഹീമ്മാ നമസ്കാരത്തിൽനിന്നു ഒരു ഭാഗവും കഴിഞ്ഞുപോയ മാർ അത്താനാസ്യോസിന്റെ ചില എഴുത്തുകളും സാക്ഷിയാക്കി കാണിച്ചിട്ടുണ്ടു ഈ സൃഷ്ടിയിൽ ഇരിക്കുമ്പോൾ ആത്മാവും ശരീരവും കൂടി അവയൊടു കരുണചെയ്യേണമെന്നു നിങ്കലെക്കു നൊക്കിവിളിക്കുന്നു ഒന്നിൽ നിന്നൊന്നു വേർതിരുവു സംഭവിച്ചനന്തരം ന്യായ സ്ഥലത്തിൽ അവയുടെ അകൃത്യങ്ങളെകുറിച്ചു അപേക്ഷിക്കുന്നതിനു ശേഷിയില്ലല്ലൊ- അപ്പ രണ്ടിനൊടും കരളലിവു തൊന്നേണമെ-॥ എന്നാണ നമസ്കാരത്തിൽനിന്നു കാണിച്ചിരിക്കുന്നതു ഇതുകൊണ്ടുള്ള അനുമാ

നം എന്താണെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല മരിച്ചവൎക്കുവെണ്ടി
പ്രാൎത്ഥിക്കുന്നതിനു ഇതുഒരു തടസ്സമാണെന്നു എഴുത്തുകാരൻ ഊഹിക്കു
ന്നു എങ്കിൽ മരണ ശെഷം പാപികൾ സ്വയമായി അനുതപിപ്പാൻ
പാടില്ലെന്നു ഈ പ്രാൎത്ഥനയിൽ കാണിച്ചിട്ടുള്ളതുകൊണ്ടുതന്നെയാണ
മരിച്ച പാപികൾക്കു വെണ്ടി ജീവികൾ പ്രാൎത്ഥിക്കുന്നതു എന്നു ആ
ലൊചിക്കുമ്പൊൾ സമാധാനപ്പെടാം അതല്ല മരിച്ചുപൊയ പരിശു
ദ്ധന്മാരൊടു അപെക്ഷിക്കുന്നതിനു ഇതു എതിരാണെന്നു എം ജെ സി
വിചാരിക്കുന്നപക്ഷം ശ്ഹീമായിലെ ഈ പ്രാൎത്ഥനയിൽ പറഞ്ഞിരി
ക്കുന്നതു മരിച്ചുപൊയ പാപികളെക്കുറിച്ചാണെന്നു അതിനെ വാച
കംകൊണ്ടു പ്രത്യക്ഷപ്പെടുന്നതു ഓൎത്താൽ നമ്മുടെ എഴുത്തുകാരനു
സമാധാനപ്പെടാമായിരുന്നു. ഏതുവിധത്തിൽ നൊക്കിയാലും ഈ
പ്രാൎത്ഥന സുറിയാനി ഉപദെശത്തിനു പ്രതികൂലമല്ലാ. സുറിയാനി
കൎമ്മങ്ങൾ ചത്തവയാണെന്നു ഇതിനാൽ വരുന്നതല്ല

പിന്നെ എം ജെ സി കൊണ്ടുവന്നിരിക്കുന്ന വെറൊരു യുക്തി
മാർ അത്താനാസ്യൊസിന്റെ ചില സ്വകാൎയ്യ കത്തിൽ ചത്ത കൎമ്മ
ങ്ങൾ എന്നു പറഞ്ഞിട്ടുണ്ടെന്നാകുന്നു ബഹു കട്ടുത്ത യുക്തിതന്നെ. ക
ഴിഞ്ഞുപൊയ മാർ അത്താനാസ്യൊസ അപ്പഴപ്പഴത്തെ ആവശ്യം
പൊലെ കാൎയ്യസാദ്ധ്യത്തിനുവെണ്ടി തൊന്ന്യാസങ്ങളും വ്യാജങ്ങളും
എഴുതിട്ടുള്ള ആൾ ആണെന്നു നവീകരണ ഭാഗത്തെ വക്കീൽ
ആയിരുന്ന മെസ്സർ ഗാൻസ അവൎകൾ ഹൈക്കൊട്ടിൽ വച്ചു സി
മ്മനാരി കെസിൽ പ്രസംഗിച്ചതു ഹൈക്കൊട്ടുവിധിയിൽ പ്രസ്താ
വിച്ചിട്ടുള്ള ഭാഗവും റൊയൽ കൊട്ടിൽ ആറാംസ്സി ജഡ്ജിപൊലും അ
ഭിപ്രായപ്പെട്ടിട്ടുള്ളതുകൊണ്ടു തെളിയുന്നു. മാർ അത്താനാസ്യൊസ
തൊന്നുന്നതു എല്ലാം അപ്പഴപ്പഴത്തെ ആവശ്യവും നെരഭെദവും
പൊലെ എഴുതുകയും പറകയും ചെയ്യുന്ന ആൾ ആണെന്നു നവീ
കരണ വക്കീൽ പബ്ലിക്കുകൊട്ടിൽ ഏറ്റുപറവാൻ ആ ഭാഗം താങ്ങി
യ ഏതുജഡ്ജി അഭിപ്രായപ്പെടുവാനും തക്കവണ്ണം ദുഷ്ടബുദ്ധിയും
ദുസ്സ്വഭാവിയും ആയ ആളിന്റെ സ്വകാൎയ്യ കത്തു എത്ര ബലമാ
ണെന്നു എം ജെ സി തന്നെ പറഞ്ഞുതരട്ടെ ഏതു ഷാപ്പിലെക്കൊ
ഏതു ഷാപ്പിൽനിന്നൊ എഴുതിയ എഴുത്താണ എം ജെ സി പ
കൎത്തിയതു എന്നു കൂടെ പറഞ്ഞിരുന്നെങ്കിൽ മെസ്സർ ഗാൻസിന്റെയും
മെസ്സർ ആറാംബാംസിയുടെയും യുക്തിയുടെ ബലാബലം എത്ര
ത്തൊളം ഈ എഴുത്തുകളൊടു യൊജിക്കുമെന്നു ആലൊചിക്കാമാ
യിരുന്നു,

ഈ വക ദുസ്സ്വഭാവികളുടെ എഴുത്തിന്റെ ബലാബലം ആ
ലൊചിപ്പാൻ ശക്തിയില്ലാത്ത എം ജെ സി. ഈ വക ആധാര
ങ്ങളെ ഏറെ അടിസ്ഥാനമാക്കാതിരുന്നാൽ കഴിഞ്ഞുപൊയവരുടെ
സ്വഭാവ ഗുണങ്ങൾ വായനക്കാർ ഓൎക്കുവാൻ ഇടവരാതിരുന്നെനെ
ചൂടുപിടിച്ച തലയ്ക്കു ആലൊചന ശക്തി ഒരുവെള്ള കുറഞ്ഞിരുന്നാൽ മി
ത്രമെങ്കിലും ആലൊചിച്ചുകൊണ്ടാൽ പരൊപകാരമായിരിക്കും.

## സത്യലംഘനം

൩൦ തലവാചകത്തോട്ടുകൂടി ൯-ാം ലക്കം പത്രികയിൽ പ്രസിദ്ധം ചെയ്തിരുന്ന എന്റെ പ്രസംഗത്തിനു താരക ഒരു സമാധാനം പറഞ്ഞിട്ടുണ്ട. ആ സമാധാനം ഇരുട്ടുകൊണ്ടു ഓട്ടിക്കുന്ന ഉത്തരമായിരുന്നു എന്നു താഴെ ചേർത്തിരിക്കുന്ന താരതമ്യത്താൽ കാണാം

മേൽപറഞ്ഞ പ്രസംഗത്താൽ തെളിയിച്ചതു എന്തെന്നാൽ

൧ ഹിബെർനിയൻകാരുടെയും യൂപ്പായുടെയും ദൃഷ്ടാന്തത്താൽ സത്യം ലംഘിക്കപ്പെടാവുന്നതല്ല

൨. മാർ അത്താനാസ്യോസ അന്ത്യോഖ്യായിന്റെ മേലധികാരത്തെയും വിശ്വാസത്തെയും സമ്മതിച്ചും ആയതു നിഷേധിക്കുന്ന കാലത്തു കത്തനാരസ്ഥാനത്തിൽനിന്ന ഒഴിഞ്ഞുകൊള്ളാമെന്നു സമ്മതിച്ചും സത്യം ചെയ്തു

൩ അന്ത്യോഖ്യായിൽ സഹോദരത്വമെ ഉള്ളു എന്ന താരക പറയുന്ന വാദം അബദ്ധമാകുന്നു. ആ സത്യപടിപ്പടി മേൽ സ്ഥാനം വാങ്ങിച്ചതുകൊണ്ടും ആ സ്ഥാനം മലങ്കരക്കാർ സമ്മതിച്ചതുകൊണ്ടും തെളിയുന്നു

൪ ജനറാൾ വികാരിമുതലായ പട്ടക്കാരും സത്യം ചെയ്തിരിക്കുന്നവരാകയാൽ സത്യലംഘനത്തിൽ ഉൾപ്പെട്ടിരിക്കുന്നു. എന്നായിരുന്നു

ഇതിനു താരക പറഞ്ഞ മറുപടി അൽവാറീസ റീനിവിലാത്തി മുതൽപേർ റോമ്മായിൽ ചെയ്ത സത്യം ഉപേക്ഷിച്ചതും കഴിഞ്ഞുപോയ മാർ അത്താനാസ്യോസ മുതൽപേരുടെ മുമ്പാകെ സത്യം ചെയ്ത ചിലപട്ടക്കാർ ഉപേക്ഷിച്ചതും മാത്രം കാണിച്ചിരിക്കയാണ.

ഞാൻ വ്യക്തപ്പെടുത്തി കാണിച്ച ന്യായങ്ങൾക്കു ഒന്നിനും താരക സമാധാനം പറഞ്ഞിട്ടില്ല മാർ അത്താനാസ്യോസും നവീകരണക്കാരും സ്ഥാനഭ്രഷ്ടന്മാരായി എന്നും അന്ത്യോഖ്യാക്കു മേലധികാരമുണ്ടെന്നും മറ്റും വെളിപ്പെടുത്തിയ സംഗതികൾ " മൗനം സംമതം " എന്ന പ്രമാണത്താൽ താരക സമ്മതിച്ചിരിക്കുന്നു. പിന്നെ അവരുടെ ഏക സമാധാനവും ആശ്വാസവും സത്യലംഘനത്താൽ അഗ്നിനരകത്തിൽ ചെല്ലുമ്പോൾ അവിടെ അൽവാറീസ വിലാത്തി മുതൽപേർ കൂട്ടു ഉണ്ടായിരിക്കുമെന്നും ഒരുമിച്ചു ഉണ്ടയിട്ടു കളിക്കാമെന്നും മാത്രമാകുന്നു നല്ല യുക്തി ഇതാണോ നവീകരണത്തിന്റെ ഉദ്ദേശ്യം ? നവീകരണം ഉണ്ടാക്കിയതിന്റെ ഉദ്ദേശ്യം നരകത്തിൽ പോകുന്നവർക്കു കൂട്ടിനു ആൾ തികഞ്ഞില്ലെങ്കിൽ തികച്ചു കൊടുക്കാനാണെന്നു ഇപ്പോൾ താരക എല്ലാവർക്കും വെളിപ്പെടുത്തി. അത്രത്തോളം സുറിയാനിക്കാർക്കു ഇവരെക്കുറിച്ചു സൂക്ഷിച്ചുകൊൾവാൻ ഒരുപായമായിരിക്കുന്നു

എന്നാൽ അൽവാറീസ മുതൽപേരെ നരകത്തിൽവച്ചു കൂട്ടുകൂടികാമെന്നുള്ള വിചാരം ദോഷമാണ എന്തെന്നുവെച്ചാൽ അവർ ചെയ്ത സത്യം " റോമ്മാകാതൊലിക്കാസഭ സത്യ സഭയെന്നാ

ൻ വിശ്വസിക്കുന്നതിനാൽ ആ സഭയുടെ വിശ്വാസപ്രകാരവും അ
തിന്റെ തലവനായ പാപ്പായുടെ കല്പനപ്രകാരവും നടന്നുകൊ
ള്ളുന്നു അതിനെ ലംഘിക്കുന്ന നാളിൽ റോമ്മാ സഭയുടെ ശ്ലീഹായു
ടുത്ത അനുഗ്രഹങ്ങൾ ഇനിക്കു നഷ്ടപ്പെടുന്നതും അതിൽനിന്നു തെ
ൻ റദ്ദാകപ്പെടുന്നതും ആകുന്നു "എന്ന പ്രകാരമായിരുന്നു ഇതിനാ
ൽ റോമ്മാ സഭ സത്യസഭയാകുന്നുള്ള വിശ്വാസം ഉണ്ടായാലും അ
ധികാരത്തിൻ കീഴിരിക്കുന്നമെന്നു നിർബ്ബന്ധിച്ചിട്ടില്ല. അത്താനാസീസ മു
തൽപേരുടെ റോമ്മാവിശ്വാസം ഇളകിയപ്പോൾ അവരുടെ സ
ത്യപ്രകാരം അതിലെ അനുഗ്രഹങ്ങൾ നഷ്ടപ്പെടുന്നതിനും റദ്ദാക
പ്പെടുന്നതിനും അവർ സമ്മതിച്ചു. അവർ ഇപ്പോൾ റോമ്മാ സ
ഭക്കാരെന്നു പറഞ്ഞുംകൊണ്ടും ആ കൈക്കൂലിയായുള്ള കഹനൂസായെ
ഉറപ്പിച്ചുംകൊണ്ടും ആ സഭയുടെ മേലധികാരത്തെയും ഉപദേശ
ത്തെയും നിഷേധിക്കുന്നില്ല. അവർ അതിനെ പരിപൂർണ്ണം ത്യജിച്ചു
അന്ത്യോഖ്യായിലേക്കു ചെന്നു ഇവിടെ നിന്നു കഹനൂസായും ഉപദേശ
വും കൈക്കൊണ്ടു ഈ വിശ്വാസത്തിൽ നില്ക്കുന്നതിനാൽ സത്യ
ലംഘനത്തിൽ ഉൾപ്പെട്ടിട്ടില്ല.

നേരെമറിച്ചു കഴിഞ്ഞ അത്താനാസ്യോസും നവീകരണ ജെനറാ
ൾ. സ്ക്രത്താലി മുതലായ കത്തങ്ങളും അവരുടെ സത്യത്തിനു
വിരോധമായി സുറിയാനി സഭയിൽ നില്ക്കുന്നു എന്നു വാദിക്കയും
അതിന്റെ തലവനെ ശപിക്കയും ദുരുപദേശങ്ങളെ പഠിപ്പിക്ക
യും നഷ്ടപ്പെട്ടുപോയ കഹനൂസാ ഉണ്ടെന്നു ഭാവിച്ചു പട്ടമെത്രാനും
പട്ടക്കത്തനാരന്മാരും അങ്ങിനെ പ്രശംസിക്കയും ചെയ്യുന്നു. അ
തിനാൽ നവീകരണക്കാർ സത്യമായി സത്യലംഘനത്തിൽ ഉൾപ്പെടുക
യും അതിന്നു വേണ്ടി വിധിദിവസം ഉത്തരം പറവാൻ തക്ക അ
പകടത്തിൽ അകപ്പെടുകയും ചെയ്തിരിക്കുന്നു. ആ ഭയങ്കരദിവസ
ത്തിൽ സത്യലംഘനത്തിൽ അകപ്പെടാത്ത അത്തനാസീസ ബലാ
ത്ഥിമുതൽപേരെ ചൂണ്ടിക്കാണിച്ചാൽ സമാധാനം ഉണ്ടാകയില്ല. പു
റത്തെ അന്ധകാരത്തിന്റെയും തീച്ചൂളയുടെയും ശക്തി ഒട്ടും ശ
മിക്കയുമില്ലന്നു "നിപുണതയുള്ളവർക്കു" അറിയാവുന്നതാണ.

കഴിഞ്ഞുപോയ മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ മു
തൽപേരോട പട്ടമേറ്റു മറ്റുള്ള കത്തങ്ങളും സത്യലംഘനത്തി
ൽ ഉൾപ്പെടുന്നില്ല. അവരുടെ സത്യം അന്ത്യോഖ്യാപാത്രിയർക്കീസി
നെയും ആ ചൊല്ലുവിളിയിൽ നില്ക്കുന്ന നമ്മെയും (മാർ അ
ത്താനാസ്യോസിനെ) നമ്മുടെ പിൻഗാമികളെയും അനുസരിക്കാം
എന്നായിരുന്നു അത്താനാസ്യോസ ചൊല്ലുവിളിയിൽ നിന്നു തെ
റ്റിയാൽ ഇവർ തെറ്റിയെന്നില്ല.

അതിനാൽ പ്രിയ നവീകരണക്കാരെ ശ്രദ്ധിപ്പിൻ. യഹോവാ
യുടെ വാൾ നിങ്ങളുടെ മേൽ തൂങ്ങിനില്ക്കുന്നു. എഴുന്നേല്പിൻ. നരക
ത്തിൽ ചെല്ലുമ്പോൾ കൂട്ടുകാരുണ്ടാകുമെന്നു നിങ്ങൾ വിചാരിക്കുന്നി
വർ കൂട്ടുണ്ടാകയില്ല. അഥവാ കൂട്ടുണ്ടായാലും അതുകൊണ്ടു നിങ്ങളു

ടെ മേലുള്ള ശിക്ഷയ്ക്കു ഒരു കുറവും വരികയില്ലെന്നു വിചാരിപ്പാൻ
ഓലപ്പ.

---

## വിശുദ്ധ കുറുബാനയെക്കുറിച്ചു.

പ്രിയവായനക്കാരെ പത്രിക ൨൦ം - ൨൨ - ൨൭ - എന്നീ
പുറങ്ങളിൽ ഇതുസംബന്ധമായി ചില ലേഖനങ്ങൾ പ്രസ്ഥാവി
ച്ചിരുന്നതു നിങ്ങൾ വായിച്ചിട്ടുള്ളതു ഓൎക്കുമല്ലൊ. എന്നാൽ ഇ
നിയും ശിശുക്കൾക്കു ശുദ്ധമാന കുറുബാന കൊടുക്കുമ്പോൾ ചൊ
ല്ലുന്ന വാചകവും അതിൽനിന്നു ചില പാഠങ്ങളും നമുക്കു ആ
ലോചിക്കാം. ആയതു - പിറൊ ശ്ലോത്താമ്മെ - എന്ന ആദിയാ
യുള്ള സുറിയാനി രാഗം പൊരുൾ തിരിച്ചു കൊച്ചുമിടുക്കന്മാരായ
ചില നവീകരണ കൎത്തങ്ങൾ ചൊല്ലിവരുന്നതിനെ തന്നെ ഇവി
ടെ എഴുതുന്നു.

"ഏദെനിലാദംതാൻ - ഭക്ഷിച്ചോരാജീവ -
തരുവിൻഫലമിന്നു - തരുന്നതവവായിൽ" -

ഈ വാചകം ചൊല്ലി കാസായിൽ നിന്നു മാത്രം ശിശുക്കൾക്കു
കൊടുത്തുവരുന്നു. ഇതിൽ നിന്നു നമുക്കു അറിയപ്പെടാവുന്നതു എ
ന്തു - ആദ്യമനുഷ്യനായ ആദാം നന്മതിന്മകളെ കുറിച്ചുള്ള അറിവി
ൻ വൃക്ഷമായ ആ - മരണ വൃക്ഷത്തിൽ നിന്നു പറിച്ചുതിന്നു ത
ന്റെയും സന്താനങ്ങളുടെയും മേൽ വരുത്തിയതായ മരണവിഷത്തെ
തീൎക്കുന്നതിലേക്കുള്ളൊരു ഔഷധം ജീവവൃക്ഷത്തിൻ ഫലമെന്നും ജീ
വവൃക്ഷം ക്രിസ്തു എന്നും - ജീവഫലം നമ്മുടെ ജീവനാധനായ ക്രി
സ്തുവിൽ നിന്നു നമുക്കു അനുഭവമായിരിക്കുന്ന തൻ തിരുശരീര ര
ക്തം എന്നും - അതു ജീവഫലമായിരിക്കയാൽ ശരീരത്തോടു രക്ത
വും രക്തത്തോടു ശരീരവും ഐക്യപ്പെട്ടിരിക്കുന്നു എന്നും - അ
തിനാൽ പൂൎവ്വ സഭയുടെ വിശ്വാസാചാരപ്രകാരം കാസായിൽ
നിന്നൊ പീലാസായിൽ നിന്നൊ മാത്രം കൊടുക്കേണ്ടതാണെന്നു
വല്ല്യവ്യാഖ്യാനം ഒന്നും കൂടാതെ തെളിവായിരിക്കുന്നുവല്ലൊ

എന്നാൽ - ഇതിനെ താരകമെന്നൊരു സന്ദൎഭത്തിൽ (നവീകര
ണ സഭ എന്നു അൎത്ഥം കൊള്ളിച്ചു) മലങ്കരെ സഭയിൽ എങ്ങു
നടപ്പില്ലെന്നും ഇതു പതിവായ കളവെന്നും ഒരു അസത്യ ഒഴി
വുകഴിവു പറഞ്ഞു സ്വപ്നവാദത്തിനു ഇടയാക്കിയതുകൊണ്ടു - മേലെ
ല്ലാം കരളകൊണ്ടു പൊരുതുകളയാമെന്നു സഹജീവിക്കു ഭാവമുള്ള
തായി തെളിയുന്നതുകൊണ്ടു - ഈ വൎത്തമാനകൊല്ലത്തിൽ മരിച്ചു
പോയ നവീകരണ തലവന്റെ അനുമതിയോടു കൂടെ ഫവ്വൻം
കോട്ടയത്തു ചൎച്ചമിഷ്യൻ അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതും ന
വീകരണക്കാർ എന്നു പറയുന്നവർ ഇപ്പോഴും തങ്ങളുടെ പള്ളി

കളിലും വീടുകളിലും ഉപയോഗിച്ചുവരുന്നതും ആയ നമസ്കാരക്രമം. എന്ന പുസ്തകത്തിൽ ക്രമപ്പെടുത്തപ്പെട്ടിരിക്കുന്ന ശയനനമസ്കാരത്തിൽ ഒരു ഭാഗം കൂടി മേൽ പറഞ്ഞ സംഗതിയുടെ തെളിവിലേക്കു താഴെ ചേക്കുന്നു.

ദോഷതപ്പെട്ട അപേക്ഷയിൽ നിന്നെന്നെന്നീ-
രക്ഷിച്ചുകൊള്ളണമെ- ഉയർപ്പെട്ടാ നിൻ ദേഹത്തെ
ഞാനനുഭവിച്ചെന്നതിനാലെ-

പ്രിയവായനക്കാരെ നവീകരണക്കാരുടെ ഈ അപേക്ഷ അവരുടെ ഇപ്പോഴത്തെ ഉപദേശത്തോടൊ പൂർവ്വസഭയുടെ നിയമത്തോടൊ അനുസരണപ്പെടുന്നതു എന്നു നോക്കുവിൻ ശരീരവും രക്തവും ഐക്യപ്പെട്ടിരിക്കുമ്പോൾ മാത്രമെ ആ ശരീരവും രക്തവും ജീവനുള്ളതായിരിക്കുന്നുള്ളു എന്നതു ഏവരും സമ്മതിക്കുന്നുണ്ടല്ലൊ. അങ്ങനെ ഇരിക്കെ നവീകരണക്കാർ ശരീരവും രക്തവും പ്രത്യേകം പ്രത്യേകം കൊടുക്കേണമെന്നു വാദിക്കുന്നതിങ്കൽ ആ ശരീരത്തിൽ രക്തമൊ രക്തത്തിൽ ശരീരമൊ ഇല്ലെന്നും അതിനാൽ അതു ജീവശരീരമായി അല്ലെങ്കിൽ ഉയിർപ്പിൻ ശരീരമായി ഇരിക്കാതെ നിർജ്ജീവശരീരരക്തമെന്ന അവസ്ഥയിൽ ഇരിക്കുന്നു എന്നും- ഈ കാരണങ്ങളാൽ അവരുടെ അപേക്ഷ നിരർത്ഥമെന്നും- ഒരാൾ പറഞ്ഞു ധരിപ്പിക്കേണമെന്നില്ലല്ലൊ.

ഇനിയും ആദാമിന്റെ ലംഘനത്തെ സൂക്ഷിക്ക- അവർ നന്മതിന്മകളെ കുറിച്ചുള്ള അറിവിൻ വൃക്ഷത്തിൽ നിന്നു ഒരു പ്രാവശ്യം പറിച്ചുതിന്നു മരണത്തെ വരുത്തി എങ്കിൽ. ക്രിസ്തു എന്ന ജീവവൃക്ഷത്തിൻ ഫലം രണ്ടുതരത്തിലൊ നിർജ്ജീവാവസ്ഥയിലൊ കാണപ്പെടുന്നതു ഭേച്ചുമൊ.

പ്രിയസഹോദരങ്ങളെ നവീകരണസഭ. ശു. കുർബാനയുടെ ആചാരത്താലും അതിലുള്ള വിശ്വാസത്തിലും തന്റെ ഭർത്താവു മരിച്ചിരിക്കുന്നു എന്നും ആകയാൽ അവൾ വിധവ എന്നും പഠിപ്പിക്കുന്നു.

സുറിയാനി സഭയൊ അവളുടെ മണവാളനായ ക്രിസ്തു സ്വർഗ്ഗത്തിലും ഭൂമിയിലും സർവ്വ അധികാരവും പ്രാപിച്ചവനായും. മരിച്ചവരുടെ ഉയിർത്തെഴുന്നേല്പിനും വരുവാനിരിക്കുന്ന ലോകത്തിൽ പുതിയ ജീവനുമായി നോക്കിപ്പാർത്തിരിക്കുന്ന എല്ലാവർക്കും ഉയിർപ്പിന്നാദ്യവിളവും ജീവബീജവുമായും ഇരിക്കുന്നു എന്നും പഠിപ്പിക്കുന്നു. "നാം വിശ്വസിക്കാതിരുന്നാലും അവൻ വിശ്വസ്തനായിരിക്കുന്നു അവനു തന്നെ താൻ തള്ളിപ്പറവാൻ കഴികയില്ല,, (൨ തിമോ- ൨- ൧൩-)

ശേഷം തുടരും. മീം.

## സൂചനകൾ

മുമ്പിലത്തെ ഉപ്രിശിമാ ഇങ്ങനെ ഒരു ക്രൂദാശ സുറിയാനി
കാൎക്ക ഉണ്ടെന്നു കാനൊൻ കൊണ്ടു കാണിക്കാമെന്നാപറഞ്ഞു രണ്ടു
കൊല്ലം മുമ്പ ഒരു മഹാ യൊഗ്യൻ അരംഗത്തുവന്ന ആലപ്പുഴ
കൊട്ടിൽ ഇരുന്ന കാനൊനാൽ തന്നെ കാണിക്കാമെന്നുപറഞ്ഞു അ
തു വാങ്ങിച്ചു കൊണ്ടുവരുന്നവഴി മുപ്പത്തു കായലിൽ മുങ്ങിപ്പൊയി
ഈ കഴിഞ്ഞ താരകയുടെ പുറപ്പാടൊടുകൂടാ മുമ്പിലത്തെ ഉപ്രിശമാ
യും കൊണ്ടുപൊങ്ങിയിരിക്കുന്നു പൊക്കൽ മുകളിൽ വന്നപ്പൊൾ
തുള്ളിക്കു തെറ്റിപ്പൊയി തപ്പി തപ്പി കിട്ടിയ്തു കന്തിലാ എന്ന ക്രമ
മാണ ആ വിശേഷ കാണിക്കാതിരിപ്പാൻ നിപുണതയുള്ള പട്ടക്കാൎക്ക
മാത്രമെ കാന്തിലിമുമ്പിലത്തെ ഉപ്രിശമാ ആണെന്ന മനസിലാക
ത്തൊള്ളു എന്നു ഒഴിവ കഴിവ് പറഞ്ഞിട്ടുണ്ടു കന്തിലാ എന്നുവ
ച്ചാൽ അന്ത്യാഭിഷെകത്തിന്റെ (ഒടുവിലത്തെ ഉപ്രിശമായുടെ)
തൈലം ശുദ്ധീകരിക്കുന്ന ഒരുക്രമം എന്നാണ നിപുണതയുള്ള സുറി
യാനി പട്ടക്കാർ ധരിച്ചിട്ടുള്ളതു കെളച്ചാൎക്ക മുറിഞ്ഞതിനു കണ്ടച്ചാ
ൎക്ക മാരകൊരുന്ന സമ്പ്രദായം വെളിപ്പെടുത്തിയ്തുകൊണ്ടു താരകാ
ധിപർ നിപുണതയുള്ള പട്ടക്കാരൻ അല്ലന്നുള്ളടത്തൊളം വെമ്പു
തെളിച്ചതു വലിയഭൊഷത്വമായി ഭൊഷൻ മിണ്ടാതിരുന്നാൽ ബുദ്ധി
മാൻ എന്നു വിചാരിച്ചുകൊള്ളും എന്നുള്ള ജ്ഞാനി രാജാവിന്റെ
ആലൊചന കെട്ടിരുന്നെങ്കിൽ കുറെനാളുകൂടെ വെമ്പുതെളിക്കാതെ മി
ടുക്കനാണന്നു ഭാവിക്കാമായിരുന്നു ഇതുകൊണ്ടു ഒട്ടും അധൈര്യപ്പെ
ടെണ്ടാ കല്പ്പാത്തുനിന്നു രണ്ടുനാഴികക്കു കൂടി പടിഞ്ഞാട്ടുമാറി ആ
രിയാട്ടു വിളക്കിനു നെരെ പൊവുന്ന കൂടെമുങ്ങിയാൽ ഒരുവെള്ള
വരുന്ന കൊല്ലത്തെക്കു മുമ്പിലത്തെ ഉപ്രിശിമായും കൊണ്ടുപൊങ്ങ
രുതൊ എന്നൊരു സംശയമുണ്ടു തകസാൎകയിത്തൊയൊ എന്നും
മറ്റും കന്തിലാപൊലെ കെട്ടിട്ടില്ലാത്ത ചില ക്രമങ്ങളുടെ പെരുകൾ
കാണ്മാനും താരകാധിപരുടെ മാതൃകയിൽ നിപുണതയുള്ള പട്ടക്കാ
ർ അതു മുമ്പിലത്തെ ഉപ്രിശിമായാണന്നു ജല്പനം എഴുന്നള്ളിപ്പാ
നും ഇടവരാതിരിപ്പാൻ സൂക്ഷിച്ചുകൊള്ളണം എന്തായാലും ഗണിക്ക
ൽ കൂടെ പരീക്ഷിക്കതന്നെ

പത്രികയുടെ ആയുധം താരക
ഞങ്ങളെ ഹൊപ്നിപിനഹെസഎന്നവരുടെ മുപ്പള്ളിയൊടു തുല്യപ്പെ
ടുത്തിയിരിക്കുന്നു ഞങ്ങളുടെ ആയുധ പ്രയൊഗങ്ങൾ തടുക്കാൻ പാ
ടില്ലാത്തവണ്ണമെന്നു കണ്ടതിനാൽ ഇങ്ങനെ പറഞ്ഞതായിരിക്കണമ
ല്ലൊ ഞങ്ങളുടെ ആയുധം പിനഹെസിന്റെ ആയുധമാണന്നു പ
റവാൻ സംശയമില്ലാ [illegible] ഏലിയുടെ പുത്രൻ പിനഹെസി
ന്റെതല്ലാ ഇസ്രായെലിൽ ൨൪൦൦൦ മരിപ്പാൻ തക്കവണ്ണം ഉണ്ടാ
യ ദൈവകൊപത്തെ ശമിപ്പിച്ചതും സിമ്രി കൊസ്ബി എന്ന വ്യഭി
ചാരികളെ ഒരു കുന്താൽ നശിപ്പിച്ചതുമായ അഹറൊന്റെ പൌ
ത്രൻ പിനഹെസിന്റെ കുന്തമാണന്നു അനുഭവത്താൽ താരക അറി

ഞ്ഞുകാണും. (സാഖ്യ ൨.൫-൧.) പരിശുദ്ധന്മാർ- പരിശുദ്ധന്മാരൊടു
ള്ള അപെക്ഷയെക്കുറിച്ചു പണ്ടു പറഞ്ഞതു തന്നെ താരക ഈ
പ്രാവശ്യവും ആവൎത്തിച്ചിരിക്കുന്നു ഞങ്ങൾ അംഗ്ലിയാ വിശൊ
പ്പന്മാരുടെതായി കാണിച്ച തൎജ്ജമ ശരിയാണന്നു സമ്മതിക്കയും അ
ഭിപ്രായം പൂൎവ്വമാണന്നു പറകയും ചെയ്യുന്നു പൂൎവ്വ എന്ന ഒ
റ്റ മൊഴികൊണ്ടു ഞങ്ങളുടെ അഭിപ്രായത്തിന്റെ ബലഹീന
ത ധരിപ്പാൻ വായനക്കാർ എല്ലാം സമൎത്ഥന്മാരാണന്നു സാഹ
ജീവി വിചാരിക്കാതെ പൂൎവ്വ എന്നു ചൂണ്ടികാണിച്ചിരുന്നെങ്കിൽ
അതിനായി ചിലവുചെയ്യു പത്രസ്ഥലം പരൊപകാരമായിരു
ന്നെനെ താരക പറയുന്ന ദുൎയ്യുക്തികളെ ഞങ്ങൾ ആക്ഷെ
പിക്കുന്നതു അവരുടെ യുക്തി എടുത്തുവച്ചുംകൊണ്ടു ന്യായം പറ
ഞ്ഞു ഖണ്ഡിക്കയാണന്നു വായനക്കാർ അറിഞ്ഞിട്ടുണ്ടല്ലൊ നെരെ
മറിച്ചു താരക കാതലായ യുക്തിയിലൊ വാദത്തിലൊ പ്രവെശി
ക്കാതെ വളവു പുളവു ചുക്കില്ല മഞ്ഞളില്ല ഇങ്ങനെയുള്ള ഒററ
വാക്കു പറഞ്ഞു പിരിവാനല്ലാതെ തുനിയുന്നില്ല ഇതിനെക്കാൾ
ഞങ്ങൾ തോററു എന്നു ഏററുപറയുന്നതു താരകക്കു ഉചിതവും പൌ
രുഷത്വവും ആയിരിക്കും വാദങ്ങൾക്കു സമാധാനം പറയാൻ പാ
ടില്ലെങ്കിൽ വായ പൊത്തി അടങ്ങിയിരിക്കട്ടെ പണ്ടുപറഞ്ഞതു ത
ന്നെ നൂറുവട്ടം ആവൎത്തിച്ചാൽ ഒരു കൃതവും വരാനില്ല പണ്ടു അവ
ർ പറഞ്ഞതിനു ഒക്കെ ഞങ്ങൾ ഉത്തരം പറഞ്ഞിട്ടുണ്ടു ഇതുകൊ
ണ്ടു ഉരുട്ടു അടക്കാമെന്നു വിചാരിക്കുന്ന ഭൊഷന്മാർ ചെങ്ങന്നൂർ മുത
ലായ പരിഷ്കാരദെശങ്ങളിൽ ഈ പത്തൊമ്പതാം ശതാബ്ദത്തിൽ കൂ
ടെ ജീവിച്ചിരിപ്പുണ്ടെന്നു കാണുന്നതിൽ ഞങ്ങൾ അത്യാത്ഭുതം കൂറുന്നു

സുറിയാനിക്കാർ അറിവാൻ ദൈവ വിരൽകൊണ്ടു എഴുതപ്പെട്ട
തും മൊശ തകൎത്തതുമായ ഉടഞ്ഞ കൽക്കഷണങ്ങൾ ഈയിടെ അ
ന്ത്യൊഖ്യിൽ കിട്ടിയിട്ടുണ്ടെന്നും മററും താരകയിൽ പറയുന്ന ആ
ക്ഷെപം വാസ്തവമായി സുറിയാനിക്കാർ ആരും വിശ്വസിക്ക
രുതെ അന്ത്യൊകിൽ ഇങ്ങനെ ഒരു സാധനം ഈയിടെ
കിട്ടിയിട്ടില്ല മലയാളത്തിൽ ഒന്നു ഈയിടെ കിട്ടിയതാ
യി ചില നവീകരണക്കാർ പറഞ്ഞുകെൾക്കുന്നു അതു
പന്ത്രണ്ടു മന്ക്കിയാമ്മമാർ കൂടിയാൽ ഒരു മെല്പട്ടക്കാരനെ വാ
ഴിക്കാമെന്നു അനുവാദിക്കുന്ന ഒരു കത്തനാർ സ്വൎഗ്ഗത്തിൽ നിന്നു
ആലുവഴിയായി ഇറങ്ങി ചക്രത്താലി അച്ചന്റെ കൈവശം വ
ന്നിരിക്കുന്നു എന്നാണു രഹസ്യമായി പറയുന്നതു ഇതു എത്ര
ത്തോളം വിശ്വസിക്കാമെന്നു അറിഞ്ഞുകൂടാ വെളിപാടുള്ളവൎക്കു ഇങ്ങ
നെ ഒരു ദിവ്യരത്നം കിട്ടുവാൻ പാടില്ലാത്തതല്ലായിരിക്കാം അ
ങ്ങനെ വല്ല കാനോനും കാണിക്കുന്ന പക്ഷം സുറിയാനിക്കാൎക്കു
ള്ളതായ കാനോനല്ലാതെ കാണിപ്പാൻ ഉണ്ടാകയില്ല.

പ്രത്യുത്തരം- പത്രിക- ൯-ാം ലെക്കത്തിൽ തൎക്കത്തിനായി ഞങ്ങൾ
പ്രസ്താവിച്ച പൊർവിളി ഉത്തമമെന്നു സമ്മതിച്ചുംകൊണ്ടു തണ്ടു ക

ക്ഷികളും തമ്മിലുള്ള അഭിപ്രായഭേദം വിവരിച്ചുകാണ്മാൻ ഒരു അംഗ്ലിയാക്കാരൻ ആവശ്യപ്പെട്ടതിന്നു ഉത്തരം ഞങ്ങൾ പറയണമെന്നു താരക നോട്ടുചെയ്തിരിക്കുന്നു. നവീകരണക്കാരുടെ നവീകരണം ഇതെവരെ മുഴുവനാകതെയും നവീകരണ കാരണഭൂതനായിരുന്ന അബ്രാഹം മല്പാന്റെ ഉപദേശങ്ങളിൽ നിന്ന അനേകം ഭേദപ്പെട്ടും ഇരിക്കുന്നതുമാത്രമല്ലാ അവരുടെ പുതിയ വിശ്വാസമാറ്റങ്ങൾ എന്തെല്ലാമെന്നു കാണിക്കുന്ന പുസ്തകങ്ങളും ഇല്ല. സുറിയാനിക്കാരുടെ വിശ്വാസത്തിന്ന മതസംഗതി മുതലായ മലയാളഗ്രന്ഥങ്ങളും താരകയാൽ പ്രതിബിംബിക്കപ്പെടുന്ന നിവൃണതയുള്ള പട്ടക്കാരന്നു ഗ്രഹിക്കാവുന്ന സുറിയാനി പുസ്തകങ്ങളും ഉള്ളസ്ഥിതിക്കു അംഗ്ലിയാക്കാരന്റെ അപേക്ഷ സാധിച്ചു കൊടുപ്പാൻ ഞങ്ങളെക്കാൾ സൌകര്യം താരകക്കുണ്ടു. അല്ലെങ്കിൽ നവീകരണക്കാർ നവീകരിച്ചതു എന്തെല്ലാമെന്നു ഒരു ലിസ്തു പറയട്ടെ അപ്പോൾ വ്യത്യാസം ഞങ്ങൾ പറഞ്ഞു കൊടുക്കാം.

---

## നമ്മുടെ പാവപ്പെട്ട സഭ.

ഈ തലവാചകത്തിൽ കഴിഞ്ഞ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു കൈക്കാരന്റെ ലേഖനത്തിലെ അഭിപ്രായങ്ങളിൽ മിക്കവാറും ഞാനും ചേരുന്നു. നമ്മുടെ ജനങ്ങൾ ഇതരസമുദായങ്ങളെക്കാൾ ധനപുഷ്ടിയിലൊ ശ്രേയസ്സിലൊ ലഘുപ്പെട്ടവർ അല്ല. ഇവരിൽ ഒത്തൊരുമയും ഉത്സാഹവും ജനിക്കയും അവജനിപ്പാൻ അധികാരസ്ഥലങ്ങളിൽ ഇരിക്കുന്നവർ നല്ല ദൃഷ്ടാന്തങ്ങൾ കാണിച്ചുകൊടുക്കയും ചെയ്യുന്ന നമ്മുടെ സഭക്കു ഉയർച്ച ഉണ്ടാകുമെന്നു പറവാൻ എനിക്കു സംശയമില്ലാ. എന്നാൽ നമ്മുടെ പള്ളികൾ മിക്കവാറും ധനപുഷ്ടിയുള്ളവയാണെന്നും പള്ളി മുതൽ ക്രമമായി പ്രയോഗിച്ചാൽ വലിയകാര്യങ്ങൾ സാധിക്കാമെന്നും ആ ലേഖകൻ പറഞ്ഞ അഭിപ്രായത്തിൽ ഞാൻ പൂൎണ്ണമായി ചേരുന്നില്ലാ. സുറിയാനിപള്ളികൾ എല്ലാപള്ളികളിലും വച്ചു ധനപുഷ്ടിയിൽ ലഘുപ്പെട്ടവയാകുന്നു- സുറിയാനി പള്ളികൾക്കു സ്വത്തു ഉണ്ടെന്നു അന്യന്മാൎക്കു തോന്നുവാൻ തക്കവണ്ണം കടുകവറത്തുപോലെ ചില പള്ളികൾ അവടവിടെ ഉണ്ടെന്നല്ലാതെ പൊതുവെ പറഞ്ഞാൽ പാവപ്പെട്ട സഭ എന്ന നാമം യഥാൎത്ഥമാകുന്നു. ഇതിന്നു ദൃഷ്ടാന്തമായി ഒരു മെത്രാസന ഇടവകയെ പരിശോധിക്കാം. കോട്ടയം മെത്രാസന ഇടവകയിൽ ൨൫- ൨൭- പള്ളികൾ ഉണ്ടെന്നു തോന്നുന്നു ഇവയിൽ നിജമായ ഒരു വരുമാനം ഉണ്ടാകുന്ന സ്ഥലം വസ്തുകൾ ഉള്ളവയായി പുത്തൻപള്ളി കോട്ടയം ചെറിയപള്ളി ഇ മാത്രമെ ഉള്ളു. ഇവയിൽ ഒന്നു മറുകക്ഷിയുടെ കൈവശം

തിക്കുന്നതു നീക്കിയാൽ സ്ഥാവര വസ്തുകൾ ഉള്ളവ ഒന്നുമാത്രം ആണ ശിഷ്ടം പള്ളികളെ നോക്കിൽ കൊട്ടൂരത്തു പുത്തൻപള്ളികത്ത വഷാന്ത്യം ചിലവുകഴിച്ചു കുറച്ചു നാകി ശേഷിപ്പിക്കുവാൻ വരുമാനം ഉണ്ടാകും അപ്പോൾ പഴയ വ്യവഹാരക്കടങ്ങളുടെ കണക്ക എടുത്താൽ പിന്നെ ഇതിന്റെകഥയുംപറയാനില്ലാതിരിക്കും. പിന്നെ ൨൨ ൨൩ പള്ളികളിൽ നിദാനചിലവു കഴിഞ്ഞു മിച്ചം ഉണ്ടാകുന്നവ ഒന്നുപോലുമില്ല. ആ പള്ളികളുടെ പണിക്കു പോകുന്ന വകക്കു പള്ളിയുടെ സാധാരണ വരുമാനം ഉപയോഗപ്പെടാതെ ജനങ്ങളിൽ നിന്നു പിരിച്ചെടുത്താണെ കഴിച്ചുപോകുന്നതു. ഈ പള്ളികളിൽ ഒന്നിലും ദുർവ്യവഹാരങ്ങളും കൈക്കാരന്മാരുടെ അപഹരണവും ഉണ്ടന്നുപറയുന്നതുകൂടാ മററുള്ള മെത്രാസനഇടവകകളെയു പ്രത്യേകം പ്രത്യേകം എടുത്തുപറഞ്ഞാൽ ഫലം ഇതുതന്നെയാണെ ആകപ്പാടെ നോക്കിയാൽ പത്തിരുന്നൂറു സുറിയാനിപള്ളികൾ ഉള്ളതിൽ പത്തോ പതിനഞ്ചോ എറിയാൽ ഇരുപതു പള്ളികൾ മാത്രമെ സാമാന്യം സ്വത്തുള്ളവ ഉണ്ടാവു അതിലും പകുതി ഇരുകക്ഷിയുള്ളതും ആയിരിക്കും അതിനാൽ പാപ്പെട്ട സഭ എന്നു പറയുന്നതിൽ ഒരു സംശയവും ഇല്ലാ.

വെറൊരു കൈക്കാരൻ

---

കൊട്ടാരക്കര

പ്രവപത്രാധിപരു അവർകൾക്കു

ഇവിടുത്തെ സുറിയാനി പള്ളിയിൽ പോയ ചിങ്ങമാസം ൧൧൹ വെള്ളിയാഴ്ച രാത്രിയിൽ നാനാജാതിക്കാരെയും കൂട്ടി ഒരു ആഘോഷം ഉണ്ടായിരുന്നു. ഇതു എന്തുകാരണവശാൽ എന്നു ആലോചിച്ചതിൽ തിരുവോണംഘോഷിക്കയാണെന്നാണ ഇനിക്കും മററുള്ളവക്കും ഉടനെ ഉണ്ടായ അഭിപ്രായം ഇതിരുംവച്ചു തിരുവോണാചാരക്കാരായ ഹിന്തുക്കളുടെ സന്തോഷത്തിനും കൂടി ആഘോഷകത്താക്കന്മാക്കു ഇടയായതും ഒരുവിധം ഭാഗ്യംതന്നെ ഈ സ്ഥലത്തെ നവീകരണകത്താക്കന്മാർ ഒരു പള്ളിയോഗം എന്തനാമത്തിൽ തിരുവോണം കൊണ്ടാടിയതിൽ ഹിന്തുക്കൾ സമാന്യത്തിലധികം ബഹുമാനിക്കുമെന്നു പ്രത്യേകം പറയണമെന്നില്ലല്ലൊ. എന്നാൽ പിന്നീടു ഇതിനെക്കുറിച്ചു ഇനിക്കുംമററും വലുതായ ഒരു സംശയം ഉണ്ടായിരിക്കുന്നതിനെ നിങ്ങളുടെ പത്രിക മുഖെന തീൎത്തു തരണമെന്നു അപെക്ഷിക്കുന്നു എന്തെന്നാൽ അല്പംമുമ്പ പുറപ്പെട്ട ൩ാം ലക്കം താരകയിൽ ബ. മാർ തൊമാസ അത്തനാസ്യൊസു മെത്രാപ്പൊലീത്തായുടെ ദൈവവിയൊഗപ്രലാപ വാൎത്തയെക്കുറിച്ചു

ശെഷം തുടരും

# മലങ്കര ഇടവകപ്പത്രിക.

## പത്രിക വിലവിവരം.

| | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തെക്കു | | ൧ | ൧൮ |
| ഒററപ്രതിക്കു | | ,, | ൮ |
| **പരസ്യക്കൂലി** | | | |
| ഒന്നാം പ്രാവശ്യത്തെക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧൬ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലെഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജൎക്കു മെൽവിലാസം വച്ചു അയക്കെണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കെണ്ടതാകുന്നു. പത്രവരി അഞ്ചൽസ്ററാമ്പായൊ തപാൽസ്ററാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌന്റ വകവെച്ചുതരെണ്ടതാകുന്നു.

## പരസ്യം.

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാവക പുസ്തകങ്ങളും ബുക്കുഡിപ്പൊആയി വില്ക്കുന്നതിനു താഴെപേരുവിവരം പറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെടുന്നവർ ആവക സ്ഥലങ്ങളിൽ അപെക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി --- മാർതോമ്മാസ് സ്ക്കൂൾ ഹെഡമാസ്ററർ ററി എം. ചാക്കൊ അവർകൾ

പാമ്പാക്കുട --- മി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ -- ചാലക്കുഴിയിൽ ഗബ്രിയെൽ മല്ക്കൂ അവർകൾ

എന്നു മാനേജർ.

## വിഷപ്പുട്ടികടിക്കുന്നതിനു ഒരുകൈകണ്ട ഔഷധം

വിഷപ്പുട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷംനീങ്ങുന്നതാകുന്നു. ഗുളിക സേവിക്കെണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയൊടുകൂടി കിട്ടുന്നതാകുന്നു ഈഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പൊൾ സിമ്മനാരിയിൽ വരുത്തീട്ടുണ്ട ഗുളികഒന്നിനു വിലരൂപാ കാൽ. ആവശ്യമുള്ളവർവാങ്ങികൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM.